## വീക്ഷണം

കെ. രാജേശ്വരി



പി.ടി. ചാക്കോ

# നമ്മുടെ പറുദീസാ നഷ്ടം

## കേരള കോൺഗ്രസിലെ ഗ്രൂപ്പ് വഴക്കിനെക്കുറിച്ച് പാലാക്കാർക്കുവേണ്ടി ഒരു പഠനം

മധ്യ തിരുവിതാംകൂറിൽ പണ്ട് പുള്ളോലിൽ ചാക്കോ എന്നൊരാൾ ഉണ്ടായിരുന്നു. അടിയുറച്ച കത്തോലിക്കൻ; തികഞ്ഞ കമ്യൂണിസ്റ്റ് വിരുദ്ധൻ. തിരുസഭക്കെതിരായ സി.പിയുടെ വിദ്യാഭ്യാസനയത്തെ വിമർശിച്ച് പ്രസംഗിച്ചതിന് ഒരു വർഷം ജയിൽശിക്ഷ അനുഭവിച്ച ദേഹം. "അച്ചന്മാരും കന്യാസ്ത്രീകളും മുഴുവൻ കമ്യൂണിസ്റ്റായാലും ഈ പുള്ളോലിൽ ചാക്കോ കമ്യൂണിസത്തിനെതിരായിപ്പടവെട്ടിക്കൊണ്ടിരിക്കും" എന്ന് പ്രതിജ്ഞയെടുത്തവൻ പി.ടി. ചാക്കോ എന്നറിയപ്പെട്ടു. സ്വാതന്ത്ര്യ പ്രാപ്തിക്കുശേഷം ചാക്കോച്ചൻ എം.എൽ.എയായി, എം.പിയായി, കോട്ടയം ഡി.സി.സി പ്രസിഡൻറായി, അങ്ങനെ വെച്ചടിവെച്ചടി കയറ്റമല്ലാരുന്നോ?

1957 ആകുമ്പോഴേക്കും കോൺഗ്രസിലെ തലമുതിർന്ന നേതാക്കളേറെയും അസ്തമിച്ചിരുന്നല്ലോ. പട്ടം പി.എസ്.പിയായി, സി. കേശവൻ രാഷ്ട്രീയം വിട്ടു, എ.ജെ. ജോൺ ഗവർണറായി, ടി.എം. വർഗീസും കുമ്പളത്തു ശങ്കുപിള്ളയും കോൺഗ്രസിന് പുറത്തായി. പനമ്പിള്ളി ചാലക്കുടിയിൽനിന്ന് ഡീസൻറായി തോൽക്കുകകൂടി ചെയ്തപ്പോൾ പി.ടി. ചാക്കോ ആയി നിയമസഭയിലെ പ്രതിപക്ഷ നേതാവ്. ചോപ്പന്മാരുടെ ചെങ്കൊടിഭരണത്തിനെതിരെ സഭക്കകത്തും പുറത്തും പതറാതെ പട നയിച്ചത് ചാക്കോ; പടനായകൻെറ കുന്തവും പരിചയുമായി വർത്തിച്ചത് കത്തോലിക്കാസഭയും *നസ്രാണി ദീപിക*യും.

1959 ഏപ്രിൽ മൂന്നാം തീയതി എറണാകുളത്ത് നടന്ന കെ.പി.സി.സി തെരഞ്ഞെടുപ്പിൽ ചാക്കോയും കൂട്ടരും പിന്താങ്ങിയത് ആർ. ശങ്കറിനെയായിരുന്നു. *മലയാള മനോരമ*യുടെയും പി.സി. ചെറിയാൻെറയും പിന്തുണയുണ്ടായിട്ടും കെ.എ. ദാമോദര മേനോന് ജയിക്കാനായില്ല. ചാക്കോ-ശങ്കർ കൂട്ടുകെട്ടിന് മന്നത്തപ്പൻെറ പിന്തുണ കൂടി കിട്ടിയപ്പോൾ വിമോചന സമരം ആളിപ്പടർന്നു. കമ്യൂണിസ്റ്റ് സർക്കാറിൻെറ ഗളച്ഛേദവും നടന്നു.

കോൺഗ്രസ്-പി.എസ്.പി-ലീഗ് മുന്നണിക്ക് വൻ ഭൂരിപക്ഷം കിട്ടിയപ്പോൾ ചാക്കോച്ചനാകും മുഖ്യമന്ത്രിയെന്ന് കത്തോലിക്കർ പ്രത്യാശിച്ചു. കപ്പടാമീശക്കാരനും 'മദ്യ' തിരുവിതാംകൂറുകാരനു'മായ ചാക്കോ മുഖ്യമന്ത്രിയാകുന്നത് കോൺഗ്രസിൻെറ മഹോന്നത പാരമ്പര്യത്തിന് നിരക്കാത്തതാണെന്ന് വിരോധികൾ. അവസാനം പട്ടംതാണുപിള്ള മുഖ്യനും ആർ. ശങ്കർ ധനകാര്യവകുപ്പോടെ ഉപമുഖ്യനുമായി. ചാക്കോ ആഭ്യന്തരമന്ത്രിയായി പ്രശോഭിച്ചു.

ശങ്കറിൻെറ ഒഴിവിൽ കെ.പി.സി.സി പ്രസിഡൻറായ സി.കെ. ഗോവിന്ദൻനായർ മന്ത്രിസഭയെ വിമർശിക്കുന്നതിൽ പ്രതിപക്ഷ നേതാക്കളെ കടത്തിവെട്ടി. ശങ്കറിനും ദാമോദരമേനോനുമെതിരെ കോൺഗ്രസുകാർ തന്നെ അഴിമതി ആരോപണമുന്നയിച്ചു. ഒരു കോൺഗ്രസ് മന്ത്രിയുടെ നാലാമത്തെ കുഞ്ഞിൻെറ പിതൃത്വത്തെപ്പറ്റി നിയമസഭാ കക്ഷി യോഗത്തിൽ വാദപ്രതിവാദമുണ്ടായി. സി.കെ.ജിയുടെ കുത്തിത്തിരുപ്പിനെ ചാക്കോയും ശങ്കറും ഒറ്റക്കെട്ടായി നേരിട്ടു. 1963 ഒക്ടോബർ ആറാംതീയതി നടന്ന തെരഞ്ഞെടുപ്പ് പൊതുയോഗം അടിച്ചുപിരിഞ്ഞു. 27ാം തീയതി സി.കെ.ജി പിന്തുണച്ച കെ.പി. മാധവൻ നായർ വിജയിച്ചു. പട്ടത്തിൻെറ ദളവാഭരണം അവസാനിപ്പിക്കുന്നതിലും ശങ്കർ-ചാക്കോമാർ ഒറ്റക്കെട്ടായിനിന്നു. നൂലറ്റപട്ടം പഞ്ചാബിലേക്ക് പറന്നകന്നപ്പോൾ ശങ്കർ മുഖ്യമന്ത്രിയായി.

1963 ഡിസംബർ എട്ടാം തീയതി മന്ത്രി ചാക്കോയുടെ കാർ തൃശൂരിൽ ഒരു കൈവണ്ടിയിൽ ഇടിച്ചു. നിർത്താതെ പോയ കാറിൽ മന്ത്രിയോടൊപ്പമുണ്ടായിരുന്ന സ്ത്രീയെക്കുറിച്ച് കിംവദന്തികൾ കാട്ടുതീപോലെ പടർന്നു. "പാമ്പിൻെറ പകയും അരണയുടെ ബുദ്ധിയും കാളക്കൂറ്റൻെറ കാമാസക്തിയുമുള്ള" ആഭ്യന്തരമന്ത്രിക്കെതിരെ കമ്യൂണിസ്റ്റംഗം ഇ.പി. ഗോപാലൻ നിയമസഭയിൽ ആഞ്ഞടിച്ചു. മാടായിയിൽനിന്നുള്ള കോൺഗ്രസ് എം.എൽ.എ പ്രഹ്ലാദഗോപാലന് സ്വപ്നത്തിൽ ഗാന്ധിജി പ്രത്യക്ഷനായി. അസാന്മാർഗിയായ മന്ത്രിയുടെ രാജി ആവശ്യപ്പെട്ട് ഗോപാലൻ രക്തസാക്ഷി ദിനത്തിൽ നിയമസഭാ കവാടത്തിൽ ഉപവാസ സമരം നട

ത്തി. ഇരു ഗോപാലന്മാർക്കും ആവേശം പകരാൻ സി.കെ.ജിയും സി.എം. സ്റ്റീഫനും ഉൽസാഹിച്ചു. കൈവണ്ടി പ്രശ്നത്തിൽ ശങ്കർ-ചാക്കോ അച്ചുതണ്ട് ഒടിഞ്ഞു -1964 ഫെബ്രുവരി 20ന് പി.ടി. ചാക്കോ മന്ത്രിപദം രാജിവെച്ചു.

പി.ടി. ചാക്കോക്കുപകരം തന്നെ മന്ത്രിയാക്കുമെന്നായിരുന്നു കെ.എം. ജോർജിൻെറ മനോരാജ്യം. തമ്മിൽഭേദം തൊമ്മൻ എന്ന പഴമൊഴി ഉദ്ധരിച്ച് ശങ്കർ മന്ത്രിസഭയിലെടുത്തത് പൂഞ്ഞാറിൽ നിന്നുള്ള ടി.എ. തൊമ്മനെ. അതോടെ ശങ്കറിൻെറ കടുത്ത വിരോധിയായി, കെ.എം. ജോർജ്. മന്ത്രിസ്ഥാനം പോയ പി.ടി. ചാക്കോ കെ.പി.സി.സി പ്രസിഡൻറ് സ്ഥാനത്തേക്ക് മൽസരിച്ചെങ്കിലും നല്ല വ്യത്യാസത്തിൽ കെ.സി. എബ്രഹാമിനോട് തോറ്റു. ജൂൺ 27ന് സി.കെ. ഗോവിന്ദൻ നായർ ദിവംഗതനായി; ആഗസ്റ്റ് ഒന്നാം തീയതി ചാക്കോയും.

പന്നിത്തലയിൽ കൂടോത്രം ചെയ്ത് ശങ്കർ ചാക്കോയെ കൊല്ലിക്കുകയായിരുന്നു എന്ന അപവാദം മധ്യതിരുവിതാംകൂറിലാകമാനം അമർഷത്തിൻെറ അലകളിളക്കി. അങ്ങനെ ചാമംപതാലിൽനിന്ന്- പി.ടി. ചാക്കോയുടെ ശവകുടീരത്തിൽനിന്ന് കേരള കോൺഗ്രസുണ്ടായി. കെ.എം. ജോർജിൻെറ നേതൃത്വത്തിൽ 15 എം.എൽ.എമാർ വേറെ ഗ്രൂപ്പായി; അവർക്ക് ധാർമിക പിന്തുണ മന്നത്ത് പത്മനാഭൻേറതും സാമ്പത്തിക പിന്തുണ കുളത്തുങ്കൽ പോത്തൻേറതുമായിരുന്നു. അവിശ്വാസ പ്രമേയത്തിൽതട്ടി 1964 സെപ്റ്റംബർ ഒമ്പതിന് ശങ്കർ മന്ത്രിസഭ തകർന്നു.

1965ലെ തെരഞ്ഞെടുപ്പിൽ കേരളകോൺഗ്രസ് ഗംഭീര പ്രകടനം കാഴ്ചവെച്ചു. 54 സീറ്റിൽ മൽസരിച്ച് 23ൽ വിജയിച്ചു. കോൺഗ്രസ് സീറ്റുകൾ 63ൽനിന്ന് 36 ആയി കുറഞ്ഞു, ശങ്കർ തോറ്റു; *മനോരമ*യുടെ സർക്കുലേഷൻ കുത്തനെ ഇടിഞ്ഞു.

1965ലെ തെരഞ്ഞെടുപ്പിലാണ് കെ.എം. മാണിയും ഉദിച്ചുയർന്നത്. മദ്രാസ് ലോകോളേജിൽനിന്ന് ബിരുദം നേടി പാലായിൽ അഭിഭാഷകനായിരിക്കവെയാണ് കുഞ്ഞുമാണിക്ക് രാഷ്ട്രീയത്തിൽ കമ്പം കയറിയത്. കോട്ടയം ഡി.സി.സി സെക്രട്ടറിയായിരിക്കുമ്പോഴാണ് കേരളകോൺഗ്രസിൻെറ ഉദ്ഭവം. മാണി അതോടെ കേരളകോൺഗ്രസ് ജില്ലാ ജനറൽ സെക്രട്ടറിയായി, പിന്നീട് സംസ്ഥാന ജനറൽ സെക്രട്ടറിയും. പുലിയന്നൂർ, മീനച്ചിൽ മണ്ഡലങ്ങളുടെ ഭാഗങ്ങൾ കൂട്ടിച്ചേർത്ത് പാലാ നിയോജകമണ്ഡലമുണ്ടായ 1965 മുതൽ ഇന്നേ ദിവസംവരെയും മാണിയാണ് എം.എൽ.എ. ഏറ്റവുമധികം കാലം ഒരേ മണ്ഡലത്തെ പ്രതിനിധാനംചെയ്തയാളും മാണി തന്നെ.

ആർക്കും ഭൂരിപക്ഷമില്ലാഞ്ഞതുകൊണ്ട് 1965ൽ നിയമസഭ കൂടിയില്ല. 1966ൽ പദ്മഭൂഷൺ കൊടുത്ത് മന്നത്ത് പത്മനാഭനെ കോൺഗ്രസുകാർ ചാക്കിലാക്കി. ക്രിസ്ത്യൻ ബിഷപ്പുകാർ, പാലാ മെത്രാൻ സെബാസ്റ്റ്യൻ വയലിൽ അടക്കം കോൺഗ്രസ് കൂടാരത്തിൽ ചേക്കേറി. മന്നത്തിനെയും മെത്രാന്മാരെയും ധിക്കരിച്ചും കേരളാ കോൺഗ്രസ് നിലനിന്നു. 1967ലെ തെരഞ്ഞെടുപ്പിൽ സീറ്റുകൾ അഞ്ചായി കുറഞ്ഞു. സപ്തകക്ഷി മുന്നണി തകർന്ന് അച്യുതമേനോൻെറ മന്ത്രിസഭയുണ്ടായപ്പോൾ കെ.എം. ജോർജ് ഗതാഗതമന്ത്രിയായി. പത്ത് മാസമേ നീണ്ടുള്ളൂ രാജ്യഭാരം. അപ്പോഴേക്കും മന്ത്രിസഭ തകർന്നു.

അവസാന നിമിഷം കോൺഗ്രസ്-സി.പി.ഐ മുന്നണിയിൽനിന്ന് തെറ്റിപ്പിരിഞ്ഞ കേരളകോൺഗ്രസ് 1970ൽ സംഘടനാ കോൺഗ്രസുമായി മുന്നണിയുണ്ടാക്കി മൽസരിച്ചു. 14 സീറ്റുകളിൽ വിജയിച്ചെങ്കിലും പ്രതിപക്ഷത്തായി സ്ഥാനം. 1971ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ ഭരണമുന്നണിയുമായി യോജിച്ച് മൽസരിച്ചെങ്കിലും ഭരണത്തിലോ മുന്നണിയിലോ ഇടം കിട്ടിയില്ല. തുല്യദുഃഖിതരായ ഇ.എം.എസ് നമ്പൂതിരിപ്പാടും കെ.എം. ജോർജുമായി അതിവേഗം അടുത്തു. വിമതലീഗിലെ ആറ് എം.എൽ.എമാരെ കൂടിപിടിച്ച് ബദൽ മന്ത്രിസഭയുണ്ടാക്കാൻ ശ്രമിക്കുമ്പോൾ അടുത്ത പ്രഹരമുണ്ടായി. കടുത്ത മാർക്സിസ്റ്റ് വിരോധിയായ ഇ. ജോൺ ജേക്കബ്, ജെ.എ. ചാക്കോയുമൊത്ത് ഒറിജിനൽ കേരളകോൺഗ്രസുണ്ടാക്കി. കേരളകോൺഗ്രസിലെ ആദ്യത്തെ പിളർപ്പ്.



കെ.എം. ജോർജ്

**പി.ടി. ചാക്കോയുടെ ശവകുടീരത്തിൽനിന്ന് കേരളകോൺഗ്രസുണ്ടായി. കെ.എം. ജോർജിൻെറ നേതൃത്വത്തിൽ 15 എം.എൽ.എമാർ വേറെ ഗ്രൂപ്പായി.**

അടിയന്തരാവസ്ഥക്കാലത്ത് *ദീപിക* പത്രാധിപർ ഫാ. കൊളംബിയറിനെ ചൂണ്ടയാക്കി ഇന്ദിരാഗാന്ധി വീണ്ടും കേരളകോൺഗ്രസിനെ പിടികൂടി. മന്ത്രിസ്ഥാനത്തെച്ചൊല്ലി പാർട്ടിയിൽ രണ്ട് ഗ്രൂപ്പുകളുണ്ടായി. 'ഒരാൾക്ക് ഒരു പദവി' എന്ന മനോഹര മുദ്രാവാക്യം കെ.എം. മാണി ഉയർത്തി. കെ.എസ്.സിയും യൂത്ത്ഫ്രണ്ടും മാണിയെ പിന്തുണച്ചു. കെ.എം. ജോർജിനെ പിന്തുണക്കാൻ ആർ. ബാലകൃഷ്ണപിള്ളയേ ഉണ്ടായുള്ളൂ. അങ്ങനെ മന്ത്രിപദമോഹമുപേക്ഷിച്ച് ജോർജ് സാറിന് പാർട്ടി ചെയർമാനായി തുടരേണ്ടിവന്നു. കത്തോലിക്കൻ, അകത്തോലിക്കൻ, നായർ എന്നതാണ് കേരളകോൺഗ്രസിലെ അധികാര സമവാക്യം. കത്തോലിക്കനായ മാണിയും, നായരായ ബാലകൃഷ്ണപിള്ളയും മന്ത്രിമാരായി, അകത്തോലിക്കനായ ടി.എസ്. ജോൺ സ്പീക്കറും, 1975 ഡിസംബർ 26ന് സത്യപ്രതിജ്ഞാ ചടങ്ങിനിടെ ഏതാനും പൂമാലകൾ കെ.എം. ജോർജിൻെറ കഴുത്തിലും വീണു. കോപാക്രാന്തനായ ജോർജ് അവ വലിച്ചെറിഞ്ഞു!

കെ.എം. ജോർജിന് വിനയായത് പാർട്ടി ഭരണഘടനയായിരുന്നെങ്കിൽ ബാലകൃഷ്ണപിള്ളക്ക് പാരയായത് ഇന്ത്യൻ ഭരണഘടന. നിയമസഭാംഗമല്ലാത്ത പിള്ളക്ക് ആറുമാസത്തിലധികം മന്ത്രിയായി തുടരാനാകില്ല. പിള്ള രാജിവെച്ചതിൻെറ പിറ്റേന്ന് (26.6.76) കെ.എം. ജോർജ് മന്ത്രിസഭയിൽ ചാടിക്കയറി. അതോടെ കേരളകോൺഗ്രസ് നെടുകെ പിളർന്നു. ഇരുവിഭാഗവും മൽസരിച്ച് കോട്ടയത്ത് ശക്തി പ്രകടനം നടത്തി. എം.എൽ.എമാരും ഭാരവാഹികളും ഏറെയും മാണിയോടൊപ്പമായിരുന്നു. സമ്മർദത്തിൻെറ മൂർധന്യത്തിൽ കെ.എം. ജോർജ് ഹൃദയം തകർന്ന് മരിച്ചു. പുഷ്പചക്രങ്ങളുമായെത്തിയ മാണിയെയും കൂട്ടരെയും ജോർജിൻെറ അനുയായികൾ തടഞ്ഞു.

കെ.എം. ജോർജിൻെറ ഒഴിവിൽ എ.സി. ചാക്കോയെ മന്ത്രിയാക്കണമെന്ന് ബാലകൃഷ്ണപിള്ള എഴുതിക്കൊടുത്തെങ്കിലും ഫലമുണ്ടായില്ല. കെ. നാരായണക്കുറുപ്പിനെ മന്ത്രിയാക്കിക്കൊണ്ട് മാണി സാമുദായിക സന്തുലനം സംരക്ഷിച്ചു. അതോടെ പിള്ള ഗ്രൂപ്പുകാർ പ്രതിപക്ഷത്തേക്ക് മാറി; ഒറിജിനൽ കേരളകോൺഗ്രസുകാർ മാണിഗ്രൂപ്പിൽ മടങ്ങിയെത്തി. ഇ. ജോൺ ജേക്കബ് കേരളകോൺഗ്രസ് ചെയർമാനായി.

1977ലെ തെരഞ്ഞെടുപ്പിൽ മാണി വെന്നിക്കൊടി പാറിച്ചു. മൽസരിച്ച 22 സീറ്റു



പി.ജെ. ജോസഫ്

കെ.എം. മാണി

**സീനിയർ നേതാക്കളായ ഒ. ലൂക്കോസും വി.ടി. സെബാസ്റ്റ്യനും കെ.വി. കുര്യനും കൊണ്ടുപിടിച്ച് ശ്രമിച്ചിട്ടും മന്ത്രിസ്ഥാനത്തേക്ക് മാണി പിന്തുണച്ചത് യുവാവായ പി.ജെ. ജോസഫിനെയാണ്. സുപ്രീംകോടതി വിധി മാണിക്ക് അനുകൂലമായ ഉടൻ ജോസഫ് സ്ഥാനമൊഴിഞ്ഞു.**

കളിൽ 20ഉം വിജയിച്ചു. മറുഭാഗത്ത് 15 സീറ്റിൽ മൽസരിച്ച പിള്ളഗ്രൂപ്പിന് രണ്ടിടത്തേ വിജയിക്കാൻ കഴിഞ്ഞുള്ളൂ. മാണി-പിള്ള ഗ്രൂപ്പുകൾ ഏറ്റുമുട്ടിയ എല്ലാ മണ്ഡലത്തിലും മാണിയുടെ സ്ഥാനാർഥികൾ വിജയിച്ചു. മാണിയോടും നാരായണക്കുറുപ്പിനോടുമൊപ്പം അകത്തോലിക്കാ ക്വാട്ടയിൽ ജോൺജേക്കബ് മന്ത്രിയായി. നിരാശമൂത്ത ബാലകൃഷ്ണപിള്ള തന്റെ കക്ഷിയെ ജനതാപാർട്ടിയിൽ ലയിപ്പിച്ചു. പിന്നീട് അവിടെയും ക്ലച്ചുപിടിക്കാതെ പിള്ളഗ്രൂപ്പ് പുനരുജ്ജീവിപ്പിച്ചു.

മാണിയുടെ മന്ദഹാസം ഏറെക്കാലം നീണ്ടുനിന്നില്ല. 1977 ഡിസംബർ 21ന് മാണിയുടെ തെരഞ്ഞെടുപ്പ് ഹൈക്കോടതി റദ്ദാക്കി. അന്നുതന്നെ അദ്ദേഹം മന്ത്രിസ്ഥാനം രാജിവെച്ചു. സീനിയർ നേതാക്കളായ ഒ. ലൂക്കോസും വി.ടി. സെബാസ്റ്റ്യനും കെ.വി. കുര്യനും കൊണ്ടുപിടിച്ച് ശ്രമിച്ചിട്ടും മന്ത്രിസ്ഥാനത്തേക്ക് മാണി പിന്തുണച്ചത് യുവാവായ പി.ജെ. ജോസഫിനെയാണ്. സുപ്രീംകോടതി വിധി മാണിക്ക് അനുകൂലമായ ഉടൻ ജോസഫ് സ്ഥാനമൊഴിഞ്ഞു. പിറ്റേദിവസം (16.9.78) മാണി വീണ്ടും മന്ത്രിപദം ഏറ്റു. കേരളകോൺഗ്രസിന്റെ ഗതകാല പ്രതാപം വീണ്ടെടുക്കാൻ പ്രതിജ്ഞാബദ്ധനായ മാണി അതിനോടകം എൻ.ഡി.പിയിൽനിന്ന് രണ്ടംഗങ്ങളെ ചാക്കിലാക്കിയിരുന്നു.

1978 സെപ്റ്റംബർ 26ന് ഇ. ജോൺ ജേക്കബ് നിര്യാതനായപ്പോൾ പാർട്ടിയിൽ വീണ്ടും കുഴപ്പം തലപൊക്കി. മാണിയും കൂട്ടരും ഡോ. ജോർജ് മാത്യുവിനെ പിന്താങ്ങി; പി.ജെ. ജോസഫ് വാശിപിടിച്ച് ടി.എസ്. ജോണിനെ മന്ത്രിയാക്കി. ജോർജ് മാത്യു പിന്നീട് ബഹു. മന്ത്രിയെ പൊതിരെ തല്ലി കൈത്തരിപ്പ് മാറ്റി.

കൊടുത്താൽ കോട്ടയത്തും കിട്ടും എന്ന് മാണിക്ക് മനസ്സിലായി. ജോസഫിന്റെയും മാണിയുടെയും നേതൃത്വത്തിൽ കേരളകോൺഗ്രസ് പിളർന്നു. ജോസഫ് ഗ്രൂപ്പിനെ മന്ത്രിസഭയിൽനിന്ന് പുറത്താക്കണം അല്ലെങ്കിൽ താനും നാരായണക്കുറുപ്പും രാജിവെക്കുമെന്ന് മാണി ഭീഷണി മുഴക്കി. മുഖ്യമന്ത്രി വഴങ്ങാതെ വന്നപ്പോൾ മാണി രാജിവെച്ചു; കുറുപ്പ് വിമത എൻ.ഡി.പിക്കാരെ കൂട്ടി കേരളാ കോൺഗ്രസിൽ മൂന്നാംചേരിയുണ്ടാക്കി, മന്ത്രിസ്ഥാനത്ത് ഉറച്ചുനിന്നു.

മുഖ്യമന്ത്രിസ്ഥാനം നൽകാമെന്ന് മോഹിപ്പിച്ചപ്പോൾ സി.എച്ച് മന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ച് മാർക്സിസ്റ്റ് മുന്നണിയിൽ ചേക്കേറാനും മാണിക്ക് മടിയുണ്ടായില്ല. റാന്നി എം.എൽ.എ ആയിരുന്ന പ്രൊഫ. കെ.എ. മാത്യുവിനെ ചാക്കിട്ടുപിടിച്ച് കരുണാകരൻ സി.എച്ച്. മന്ത്രിസഭയെ തൽക്കാലം രക്ഷിച്ചു. രണ്ടാഴ്ചയെങ്കിലും മന്ത്രിയായിരുന്ന് നിർവൃതി അടയാൻ മാത്യുസാറിന് സാധിച്ചു. പിന്നീട് ആൻറണി ഗ്രൂപ്പും മുഹമ്മദ് കോയയെ കൈവിട്ടപ്പോൾ ഗവർണർ നിയമസഭ പിരിച്ചുവിട്ടു. മാണിക്ക് മുഖ്യമന്ത്രിപദം മരീചികയായി. അതിനിടെ ഭരണപക്ഷത്തേക്കും പ്രതിപക്ഷത്തേക്കും ചാടിച്ചാടി നാരായണക്കുറുപ്പ് കാലുമാറ്റത്തിൽ സർവകാല റെക്കോർഡ് സൃഷ്ടിച്ചിരുന്നു.

1980ൽ ധനകാര്യവകുപ്പിന്റെ ചുമതലക്കാരനായി മാണി മന്ത്രിപദമേറ്റു. ഒ. ലൂക്കോസ് വീണ്ടും തഴയപ്പെട്ടു; തൃശൂർ ജില്ലാ പ്രാതിനിധ്യത്തിന്റെ പേരുപറഞ്ഞ് ലോനപ്പൻ നമ്പാടനെയാണ് മാണി മന്ത്രിയാക്കിയത്. മാർക്സിസ്റ്റ് മുന്നണിയിൽ തന്നെയുണ്ടായിരുന്ന പിള്ളഗ്രൂപ്പുമായി ലയിച്ചുകൊണ്ട് രാഷ്ട്രീയത്തിൽ ശാശ്വതമായ ശത്രുക്കളോ മിത്രങ്ങളോ ഇല്ലെന്നും സ്ഥായിയായ താൽപര്യങ്ങൾ മാത്രമേയുള്ളൂവെന്നും മാണി തെളിയിച്ചു. 22 സീറ്റിന്റെ പ്രലോഭനവുമായി കറുപ്പയ്യാ മൂപ്പനാരും കരുണാകരനും വന്നപ്പോൾ നായനാർ മന്ത്രിസഭ തകർക്കാൻ മാണിക്ക് മടിയേതുമുണ്ടായില്ല. മാർക്സിസ്റ്റ് പക്ഷത്തേക്ക് മലക്കംമറിഞ്ഞ് കാസ്റ്റിംഗ് മന്ത്രിസഭ തകർത്ത ലോനപ്പൻ നമ്പാടൻ, താനും മോശമല്ല എന്ന് തെളിയിച്ചു.

1982ലെ തെരഞ്ഞെടുപ്പിൽ മാണിയും പിള്ളയും ജോസഫും ഐക്യജനാധിപത്യമുന്നണിയിലായിരുന്നു. ജോസഫ് ഗ്രൂപ്പിന് എട്ടും മാണി ഗ്രൂപ്പിന് പിള്ളയടക്കം ആറും എം.എൽ.എമാർ. മാണിക്ക് ധനകാര്യം, പിള്ളക്ക് വിദ്യുച്ഛക്തി, ജോസഫിന് റവന്യൂ. വിശ്വസ്തനായ ടി.എസ്. ജോണിനേക്കാൾ യുവാവായ ടി.എം. ജേക്കബിനോടായിരുന്നു ജോസഫിന് താൽപര്യം. അങ്ങനെ വിദ്യാഭ്യാസമന്ത്രിയായ ടി.എം. ജേക്കബ് പാർട്ടിക്കകത്ത് ഗ്രൂപ്പുണ്ടാക്കി ജോസഫിനെ നട്ടംതിരിച്ചു.

1984 അവസാനം നടന്ന പാർലമെന്റ് തെരഞ്ഞെടുപ്പിൽ ഇടുക്കി സീറ്റിനെ ചൊല്ലി കേരള കോൺഗ്രസുകൾ ഒന്നിച്ചു. ഐക്യം ആശയപരമെന്നതിനെക്കാൾ ആമാശയപരമായിരുന്നുവെന്ന് അചിരേണ വ്യക്തമായി. 1987ലെ നിയമസഭാ തെരഞ്ഞെടുപ്പിന് മുമ്പായി പാർട്ടി വീണ്ടും പിളർന്നു. ഇത്തവണ ടി.എം. ജേക്കബും മാണിയോടൊപ്പം നിന്നു; ബാലകൃഷ്ണപിള്ള പി.ജെ. ജോസഫിനോടൊപ്പവും. തെരഞ്ഞെടുപ്പിൽ മാണിഗ്രൂപ്പിന്റെ സ്ഥാനാർഥികളെ ജോസഫ് ഗ്രൂപ്പുകാർ കാലുവാരി; അവർ തിരിച്ചും വാരി. കാഞ്ഞിരപ്പള്ളിയിലും കടുത്തുരുത്തിയിലും കല്ലൂപ്പാറയിലുമൊക്കെ കേരളകോൺഗ്രസ് സ്ഥാനാർഥികൾ തോറ്റ് തുന്നംപാടി. 1989ലെ പാർലമെന്റ് തെരഞ്ഞെടുപ്പിൽ വീണ്ടും പ്രശ്നമുണ്ടായി. മൂവാറ്റുപുഴ സീറ്റ് കിട്ടാഞ്ഞ് ജോസഫ് ഗ്രൂപ്പ് ഐ

ക്യമുന്നണി വിട്ടപ്പോൾ ബാലകൃഷ്ണപിള്ള അനങ്ങിയില്ല. മൂവാറ്റുപുഴയിൽ ഏകനായി പോരാടിയ ജോസഫിൻെറ ജാമ്യസംഖ്യ പോയി; കൂറുമാറ്റ നിയമപ്രകാരം പിള്ളയുടെ എം.എൽ.എ സ്ഥാനവും.

1990ൽ വി.പി. സിംഗിൻെറ മന്ത്രിസഭ തകർന്ന് ചന്ദ്രശേഖർ അധികാരത്തിലെത്തിയപ്പോൾ കേന്ദ്രമന്ത്രിസഭയിൽ മാണി ഗ്രൂപ്പിന് പ്രാതിനിധ്യം ലഭിക്കുമെന്ന പ്രതീക്ഷ പരന്നു. ലോക്സഭയിൽ പി.സി. തോമസും രാജ്യസഭയിൽ തോമസ് കുതിരവട്ടവും ഉണ്ടായിരുന്നെങ്കിലും കേന്ദ്രമന്ത്രിയാവാൻ മാണിയോളം അർഹത മറ്റാർക്കുണ്ട്? പതിനൊന്നാം മണിക്കൂറിൽ കരുണാകരൻ പാരപണിഞ്ഞ് മാണിയുടെ മന്ത്രിസ്ഥാനം കുന്തമാക്കി. മനസ്സുനൊന്ത കുതിരവട്ടം പിള്ളഗ്രൂപ്പിൽ അഭയം തേടി.

1991ലെ തെരഞ്ഞെടുപ്പിൽ മാണിഗ്രൂപ്പിന് 10 എം.എൽ.എമാരുണ്ടായി. രണ്ട് മന്ത്രിസ്ഥാനവും ഡെപ്യൂട്ടി സ്പീക്കർ പദവിയും കൈവന്നപ്പോൾ പാർട്ടി ചെയർമാൻ സി.എഫ്. തോമസിനെ തഴയാൻ മാണി പഴയ കത്തോലിക്ക-അകത്തോലിക്ക-നായർ ഫോർമുല പൊടിതട്ടിയെടുത്തു. മാണിയും ജേക്കബും മന്ത്രിമാർ, നാരായണക്കുറുപ്പ് ഡെപ്യൂട്ടി സ്പീക്കർ. സി.എഫ്. തോമസ് പാവമായതുകൊണ്ട് മാണിസാറിൻെറ കടുംകൈ സഹിച്ചു. പക്ഷേ ദൈവം എന്നൊരാളുണ്ടല്ലോ? കരുണാകർജിയുടെ സർവവിധ ഒത്താശയോടും കൂടി ടി.എം. ജേക്കബ് സ്വന്തം പാർട്ടിയുണ്ടാക്കി. മാണിതന്നെ പാലൂട്ടിയ പി.എം. മാത്യുവും മാത്യുസ്റ്റീഫനും ജേക്കബിൻെറ മനഃസാക്ഷി സൂക്ഷിപ്പുകാരായി. ഇടമലയാർ കേസിൽ കുറ്റപത്രം കിട്ടിയതിനെ തുടർന്ന് ബാലകൃഷ്ണപിള്ള രാജിവെച്ചപ്പോൾ തന്നെ മന്ത്രിയാക്കുമെന്ന് ജോസഫ് എം. പുതുശ്ശേരി പ്രത്യാശ പുലർത്തി. ബാലകൃഷ്ണപിള്ള അനങ്ങിയില്ല -ഞാനല്ലെങ്കിൽ മന്ത്രിയേ വേണ്ട. ഹതാശനായ പുതുശ്ശേരി മാണി ഗ്രൂപ്പിൽ ചേക്കേറി.

1996ൽ ജോസഫ് ഗ്രൂപ്പിന് ഭാഗ്യവശാൽ ഒറ്റക്കൊരു മന്ത്രിസ്ഥാനമേ കിട്ടിയുള്ളൂ. രണ്ടാമതൊരു മന്ത്രിയെ കൂടി കിട്ടിയെങ്കിൽ പി.സി. ജോർജും ഡോ. കെ.സി. ജോസഫും തമ്മിലടിച്ചേനെ. ജോസഫ് ഗ്രൂപ്പിൽ പ്രശ്നങ്ങളൊന്നും ഉണ്ടായില്ലെന്നല്ല. പുതുപ്പള്ളി സീറ്റ് കിട്ടാഞ്ഞ ടി.വി. എബ്രഹാമും അങ്കമാലിയിൽനിന്ന് തോറ്റ എം.വി. മാണിയും എറണാകുളം ജില്ലാ പഞ്ചായത്ത് അംഗം വർക്കി മത്തായിയും ജോസഫിനെതിരെ കലാപം ചെയ്ത് മാണിഗ്രൂപ്പിലേക്ക് പോയി. ജേക്കബ് ഗ്രൂപ്പിൽനിന്ന് പി.എം. മാത്യുവും പിള്ള ഗ്രൂപ്പിൽനിന്ന് തോമസ് കുതിരവട്ടവും ഉത്തമ മനഃസ്താപത്തോടെ കുമ്പസാരിച്ച് മാണിയുടെ പാദപങ്കേരുഹങ്ങളിൽ അഭയംതേടി. ഇടതുമുന്നണിയുടെ പരാജയം ഉറപ്പായപ്പോൾ പി.ജെ. ജോസഫ് തന്നെയും മാണി ഗ്രൂപ്പുമായി ലയനത്തിന് സന്നദ്ധനായി:

ചെയ്യരുതാത്തതു ചെയ്തവനെങ്കിലും
ഈയെന്നെ തള്ളല്ലേ തമ്പുരാനേ
തീയിനെപ്പോലും തണുപ്പിക്കുമപൊൻത്തൃക്കയ്യിനാൽ തീർത്തവനല്ലേ ഞാനും

കേരളകോൺഗ്രസുകളുടെ ഐക്യവും മുഖ്യമന്ത്രി പദവുമാണ് മാണി സാറിൻെറ എക്കാലത്തെയും സ്വപ്നം. ഔസേപ്പച്ചനോടല്ല ടി.എം. ജേക്കബിനോടും ബാലകൃഷ്ണപിള്ളയോടുംവരെ ക്ഷമിക്കാനുള്ള ഹൃദയ വിശാലതയും അദ്ദേഹത്തിനുണ്ട്. പക്ഷേ, ജോസഫ് ഗ്രൂപ്പിൽതന്നെ പാളയത്തിൽപടയായി. മാണിയുമായി ഒരിടപാടും പാടില്ലെന്ന് പി.സി. ജോർജ് ശഠിച്ചു. പ്ലസ്ടു ഇടപാടിലെ അഴിമതിയുടെ കണക്ക് തൻെറ കൈവശമുണ്ടെന്ന് നായനാർ സൂചിപ്പിച്ചപ്പോൾ ജോസഫ് അടങ്ങി.

കഴിഞ്ഞ അഞ്ചുവർഷത്തിനിടയിൽ തൻെറ പാർട്ടിക്കുണ്ടായ അപാരമായ വളർച്ച കണക്കിലെടുത്ത് മാണി 14 സീറ്റുകൾ ചോദിച്ചു. അവസാനം 11ന് സമ്മതിച്ചു. അവരിൽ ഒരാൾ യു.ഡി.എഫിൻെറ സ്വതന്ത്രനായിരിക്കുമെന്നും. സ്ഥാനാർഥികളെ പ്രഖ്യാപിച്ചപ്പോൾ പതിനൊന്നുപേരും കറതീർന്ന മാണിഗ്രൂപ്പുകാർ, എല്ലാവരുടെയും ചിഹ്നം രണ്ടില. ആരാണ് യു.ഡി.എഫ് സ്വതന്ത്രൻ എന്നുചോദിച്ചപ്പോൾ മാണിയുടെ മറുപടി: ഞാൻ തന്നെ. എന്താ സംശയമുണ്ടോ?

ജേക്കബ് ഗ്രൂപ്പിൽ നിന്ന് മല്ലടിച്ച് നേടിയെടുത്ത കടുത്തുരുത്തി സീറ്റിൽ സ്വന്തം മകനെ നിർത്തണമെന്നായിരുന്നു മാണിയുടെ മനസ്സിലിരിപ്പ്. അത് ന്യായവുമാണല്ലോ? കരുണാകരൻെറ മകന് ലോക്സഭാംഗവും കെ.പി.സി.സി വൈസ് പ്രസിഡൻറുമാകാമെങ്കിൽ മാണിയുടെ മകന് എം.എൽ.എയോ കേരളകോൺഗ്രസ് ചെയർമാനോ ആകാൻ തടസ്സമില്ല. കെ.എം. ജോർജിൻെറ മകൻ ജോസഫ് ഗ്രൂപ്പിനെയും പി.ടി. ചാക്കോയുടെ മകൻ മാണി ഗ്രൂപ്പിനെയും ലോക്സഭയിൽ പ്രതിനിധാനംചെയ്യുന്നുണ്ടല്ലോ? ബാലകൃഷ്ണപിള്ളയുടെ മകൻ പത്തനാപുരത്ത് മൽസരിക്കുന്നു. നാരായണക്കുറുപ്പിൻെറ മകൻ കോട്ടയം ജില്ലാപഞ്ചായത്ത് അംഗം. ടി.എം. ജേക്കബാണെങ്കിൽ മകൻ അനൂപിനെ മേക്കപ്പിട്ട് നിർത്തിയിരിക്കയാണ്. ഇരുപത്തഞ്ചുതികഞ്ഞാലുടൻ എം.എൽ.എയാക്കാൻ. മാണി സാറിൻെറ മകൻ ജോസുകുട്ടിയാണെങ്കിൽ സുമുഖൻ, സൽസ്വഭാവി, ഉന്നത ബിരുദധാരി.

കഴിഞ്ഞ തവണ മൽസരിച്ചുതോറ്റ പി.എം. മാത്യുവും മുൻ രാജ്യസഭാംഗം ജോയ് നടുക്കരയും കടുത്തുരുത്തിയിൽ കണ്ണുംനട്ട് കാത്തിരിക്കുമ്പോഴാണ് മാണി മകൻെറ രംഗപ്രവേശം. സ്തബ്ധരായ മാത്യുവും ജോയിയും ഒറ്റക്കെട്ടായി. ഞങ്ങളിൽ ഒരാളെവേണം സ്ഥാനാർഥിയാക്കാൻ. തോമസ് ചാഴിക്കാടനെ കടുത്തുരുത്തിക്ക് മാറ്റി മകനെ ഏറ്റുമാനൂർ നിർത്താനായി മാണിയുടെ അടുത്തശ്രമം. ചാഴിക്കാടൻ ക്നാനായ കാർഡ് പുറത്തെടുത്തു. ഏറ്റുമാനൂരെ സ്ഥാനാർഥിയെ മാറ്റരുതെന്ന് കോട്ടയം ബിഷപ്പുതന്നെ പറഞ്ഞപ്പോൾ മാണി ഒതുങ്ങി. ജോസ് കെ. മാണിക്ക് സീറ്റില്ലാതെയായി.


ടി.എം. ജേക്കബ്

ജോയ് നടുക്കരയുടെയും പി.എം. മാത്യുവിൻെറയും പിന്നിലുള്ള ശക്തിയെയും മാണി തിരിച്ചറിഞ്ഞു -പി.സി. തോമസ് എം.പി. തൻെറ രാഷ്ട്രീയ ഗുരുനാഥനും കേരളകോൺഗ്രസുകാരുടെ ദൈവവുമായ പി.ടി. ചാക്കോയുടെ മകൻ. മാണി ഗ്രൂപ്പിലെ രണ്ടാമൻ.

വക്കീൽ പണിയുമായി തൊടുപുഴയിൽ ഒതുങ്ങിക്കഴിഞ്ഞിരുന്ന തോമസിനെ രാഷ്ട്രീയത്തിലേക്ക് കൈപിടിച്ചിറക്കിയത് മാണി തന്നെയായിരുന്നു. 1987ൽ വാഴൂരിൽ സ്ഥാനാർഥിയായിട്ട് പുത്തരിയങ്കം. നാരായണക്കുറുപ്പും സിൽബന്തികളും കാലുവാരിയതുകൊണ്ട് അത്തവണ കമ്യൂണിസ്റ്റ് സ്ഥാനാർഥി കാനം രാജേന്ദ്രനോട് തോറ്റു. ജോസഫിനോട് മല്ലിട്ടുവാങ്ങിയ മൂവാറ്റുപുഴയിൽ സ്ഥാനാർഥിയായി 1989ൽ ലോക്സഭയിലേക്ക് മൽസരിച്ച് വിജയിച്ചു. 1991ലും '96ലും '98ലും '99ലും വിജയം ആവർത്തിച്ചു.

ആകൃതിയിലും പ്രകൃതത്തിലും പിതാവിൽനിന്ന് വ്യത്യസ്തനാണ് തോമസ്. ചാക്കോച്ചൻെറ കപ്പടാമീശയോ ആജ്ഞാശക്തിയോ ഇല്ല. വാഗ്ധാടിയും കുറവു തന്നെ. അപ്പനെപ്പോലെ മികച്ച പാർലമെൻേററിയനുമല്ല തോമസ്. നരസിംഹറാവുവിനെതിരായ അവിശ്വാസ പ്രമേയ ചർച്ചയായാലും വാജ്പേയിയുടെ വിശ്വാസ

**വിശ്വസ്തനായ ടി.എസ്. ജോണിനേക്കാൾ യുവാവായ ടി.എം. ജേക്കബിനോടായിരുന്നു ജോസഫിന് താൽപര്യം. അങ്ങനെ വിദ്യാഭ്യാസ മന്ത്രിയായ ടി.എം. ജേക്കബ് പാർട്ടിക്കകത്ത് ഗ്രൂപ്പുണ്ടാക്കി ജോസഫിനെ നട്ടംതിരിച്ചു.**

വോട്ടെടുപ്പായാലും റബറിൻെറ വിലയിടിവിനെപ്പറ്റിയായിരിക്കും തോമസിൻെറ പ്രസംഗം.

കുറച്ചുകാലമായി കേന്ദ്രമന്ത്രിക്കസേരയിലേക്കും തോമസിനൊരു കണ്ണുണ്ട്. പ്രാദേശിക കക്ഷികൾക്ക്- വിശിഷ്യ കേരളകോൺഗ്രസിന് ദേശീയ രാഷ്ട്രീയത്തിൽ നിർണായകമായ പങ്കുവഹിക്കാനാകുമെന്നും സംസ്ഥാനത്തിൻെറ സമഗ്ര വികസനത്തിനും തീർച്ചയായും അധ്വാനവർഗത്തിൻെറ ഉന്നമനത്തിനും കേന്ദ്രത്തിലെ ഭരണപങ്കാളിത്തം സഹായകരമാവുമെന്നുമാണ് തോമസിൻെറ തിയറി. മാണിഗ്രൂപ്പിന് കേന്ദ്രമന്ത്രിയുണ്ടാവുന്നപക്ഷം ഇന്ത്യൻ ഫെഡറലിസം തന്നെ ശക്തിപ്പെടും. കാശ്മീർ സിംഹത്തിൻെറ പൗത്രന് ബി.ജെ.പി സർക്കാരിൽ മന്ത്രിയാകാമെങ്കിൽ പി.ടി. ചാക്കോയുടെ മകന് രണ്ടുവട്ടം ആകാം.

ബി.ജെ.പിയുമായുള്ള ബാന്ധവം ഒരു അഡീഷണാലിറ്റിയാകാമെങ്കിലും യു.ഡി.എഫ് വിട്ടുള്ള കളി വേണ്ടെന്നാണ് മാണിയുടെ ലൈൻ. പഞ്ചായത്ത് തെരഞ്ഞെടുപ്പിൽ സന്ധ്യാകൃഷ്ണനെ സന്ധ്യാനായരാക്കി ജയിപ്പിക്കുംപോലാണോ കേന്ദ്രമന്ത്രിസഭാ പ്രവേശം? മെത്രാന്മാർ അംഗീകരിച്ചാലും സോണിയാജി എന്തുവിചാരിക്കും? ഐക്യജനാധിപത്യമുന്നണി വിട്ടാൽ എങ്ങനെ മുഖ്യമന്ത്രിയാകും?

ഏകാംഗ പാർട്ടികളുടെ ഒരു മുന്നണി -ഡെമോക്രാറ്റിക് പാർലമെൻററി ഫോറം- ഉണ്ടാക്കി ദേശീയ ജനാധിപത്യ സഖ്യത്തിലേക്കുള്ള വിളിയുംകാത്ത് ഒറ്റക്കാലിൽ നിൽക്കുകയാണ് തോമസ്. സിംരഞ്ജിത്സിംഗ്മാനും പ്രകാശ് അംബേദ്കറുമൊക്കെയുണ്ട് തോമസിൻെറ ഫോറത്തിൽ.


ആർ. ബാലകൃഷ്ണപിള്ള

**നിരാശമൂത്ത് ബാലകൃഷ്ണപിള്ള തൻെറ കക്ഷിയെ ജനതാപാർട്ടിയിൽ ലയിപ്പിച്ചു; പിന്നീട് അവിടെയും ക്ലച്ചുപിടിക്കാതെ പിള്ളഗ്രൂപ്പ് പുനരുജ്ജീവിപ്പിച്ചു.**

കരുണാകരൻ കഴിഞ്ഞാൽ കേരള രാഷ്ട്രീയം കണ്ട ഏറ്റവും സൂത്രശാലിയായ നേതാവാണ് കെ.എം. മാണി. പാർട്ടി കേരളകോൺഗ്രസായതുകൊണ്ട് ഒരു പരിധിക്കപ്പുറം വളർച്ചയുണ്ടായില്ലെന്നുമാത്രം. പി.സി. തോമസ് അഴിച്ചുവിട്ട കലാപം ഒതുക്കാൻ ദിവസങ്ങൾ പോലും വേണ്ടിവന്നില്ല. കടുത്തുരുത്തി സീറ്റ് തൻെറ വിശ്വസ്തനായ യുവനേതാവ് സ്റ്റീഫൻ ജോർജിന് നൽകി. ഇടുക്കിയിൽ തോമസിനോട് അടുപ്പമുള്ള ജോയി വെട്ടിക്കുഴിയുടെ പേരുവെട്ടി, റോഷി അഗസ്റ്റിനെ സ്ഥാനാർഥിയാക്കി. കലാപകാരികൾ മണിക്കൂറുകൾക്കകം കീഴടങ്ങി. മൽസരിച്ച പതിനൊന്ന് സീറ്റുകളിൽ ഒമ്പതിലും മാണിഗ്രൂപ്പ് വിജയിച്ചു.

ഇത്തവണ രണ്ടാമത്തെ മന്ത്രിസ്ഥാനം മറ്റൊരു കത്തോലിക്കന് നൽകി. റിട്ട. സ്കൂൾ അധ്യാപകനും പാർട്ടി ചെയർമാനുമായ സി.എഫ്. തോമസിന്. അകത്തോലിക്കരായി മാമ്മൻ മത്തായിയും ജോസഫ് എം. പുതുശ്ശേരിയും നായരായി നാരായണക്കുറുപ്പും ഉണ്ടായിരുന്നെങ്കിലും കൂട്ടത്തിൽ സാധുവും വിശ്വസ്തനും ആയതുകൊണ്ടാണ് സി.എഫ്. തോമസിന് കുറി വീണത്. റവന്യൂവിനും നിയമത്തിനുംപുറമെ ഭവന നിർമാണ വകുപ്പും മാണി കൈവശംവെച്ചു. കേവലം രജിസ്ട്രേഷനും ഗ്രാമവികസനവുമേ തോമസിന് കൊടുത്തുള്ളൂ. സി.എഫ്. തോമസിനാണെങ്കിൽ വകുപ്പില്ലാ മന്ത്രിയായിരിക്കാൻപോലും സന്തോഷമേയുള്ളൂതാനും.

മന്ത്രിസ്ഥാനം ഏറ്റിട്ടും പാർട്ടി ചെയർമാൻ സ്ഥാനം സി.എഫ്. തോമസ് രാജിവെക്കാത്തതിനെപ്പറ്റിയായി പിന്നെ ആക്ഷേപം. 'ഒരാൾക്ക് ഒരു പദവി' എന്ന പഴയ മുദ്രാവാക്യം വീണ്ടും സംഗതമായി. പാർട്ടിയിലെ ഒരു വലിയ വിഭാഗം പി.സി. തോമസ് എം.പി ചെയർമാനായി കാണാൻ ആഗ്രഹിക്കുന്നവരാണെന്ന് മുൻ എം.പി സ്കറിയാ തോമസ് തുറന്നടിച്ചു. സി.എഫ്. തോമസ് രാജിക്കത്ത് തന്നെ ഏൽപിച്ചിട്ടുണ്ടെന്നായി കെ.എം. മാണി.

ഏതായാലും ജൂൺ നാലിന് ചരൽക്കുന്നിൽ നടന്ന കേരള കോൺഗ്രസ് സംസ്ഥാന കമ്മിറ്റി, ഒരാൾക്ക് ഒരു പദവി എന്ന് ശഠിക്കുന്ന പാർട്ടി ഭരണഘടനയിലെ വ്യവസ്ഥ 'മരവിപ്പിച്ചു'. സി.എഫ്. തോമസിന് പാർട്ടി ചെയർമാനായി തുടരാം. പരസ്യ പ്രസ്താവന നടത്തിയ സ്കറിയാ തോമസിന് സസ്പെൻഷൻ. പി.സി. തോമസിനെതിരെയും നടപടി വേണമെന്ന് വലിയൊരു വിഭാഗം ആവശ്യപ്പെട്ടെങ്കിലും മരിച്ചുപോയ പി.ടി. ചാക്കോയെ ഓർത്ത് മാത്രം മാണിസാർ ക്ഷമിച്ചു.

അങ്ങനെ കേരളകോൺഗ്രസ് ചെയർമാനാകുക എന്ന പി.സി. തോമസിൻെറ സ്വപ്നം (താൽക്കാലികമായെങ്കിലും) പൊലിഞ്ഞു. അധികാരത്തിൻെറ അപ്പക്കഷണങ്ങൾ -ഹൗസിംഗ് ബോർഡ് ചെയർമാൻ മുതൽ കലാമണ്ഡലം ഭരണസമിതി അംഗം വരെ- പങ്കുവെക്കുന്ന കാലമായതുകൊണ്ട് മാണിസാറിനെ പിണക്കാൻ ആർക്കും ഇഷ്ടമില്ല. വെട്ടിക്കുഴി, നടുക്കര ജോയിമാർക്കോ പി.എം. മാത്യുവിനോ മിണ്ടാട്ടമില്ല. മാണിസാറിനെ എതിർക്കാൻ സ്കറിയാ തോമസിനോടൊപ്പം അതിയാൻെറ പെമ്പിള്ളപോലും ഉണ്ടായെന്നുവരുകേല. മാണിസാറിനെ ധിക്കരിച്ചതിന് പടിയടച്ച് പിണ്ഡംവെച്ച പഴയ ചെയർമാൻ പൊട്ടൻകുളം അപ്പച്ചൻെറ (ജോർജ് ജെ. മാത്യു, ഇപ്പോൾ കാഞ്ഞിരപ്പള്ളിയിൽനിന്നുള്ള കോൺഗ്രസ് എം.എൽ.എ) ഗതിയാകുമോ പി.സി. തോമസിനെ കാത്തിരിക്കുന്നത്? റബറിന് വിലയുള്ള കാലമായിരുന്നതുകൊണ്ട് അപ്പച്ചന് കോൺഗ്രസിലൊക്കെ പിടിച്ചുകയറാൻ കഴിഞ്ഞു. പിന്നെ കേരളകോൺഗ്രസിൻെറ ചരിത്രവും എഴുതിവെച്ചു. "അനുഭവങ്ങൾ, അടിയൊഴുക്കുകൾ". തോമാച്ചന് അതും പറ്റിയെന്നുവരില്ല. അനുഭവമുണ്ടെങ്കിലും അടിയൊഴുക്ക് അപ്പച്ചനോളമില്ലല്ലോ.

നിയമസഭയിൽ റവന്യൂമന്ത്രിയായി ഞെളിഞ്ഞിരിക്കുമ്പോഴും മാണിസാറിൻെറ മുഖത്തൊരു വിഷാദച്ഛവി കാണുന്നില്ലേ? ഇടത്തും വലത്തുമിരിക്കുന്നവർ സി.എച്ചിൻെറ മകൻ മുനീറും ടി.കെ. ദിവാകരൻെറ മകൻ ബാബുവും. തൊട്ടപ്പുറത്ത് ബാലകൃഷ്ണപിള്ളയുടെ ഗണേശൻ. നേരെ എതിർവശത്ത് മുൻനിരയിൽ സി.പി.ഐയുടെ നിയമസഭാകക്ഷി നേതാവ്, കെ.പി. പ്രഭാകരൻെറ മകൻ രാജേന്ദ്രൻ. പിൻബെഞ്ചുകളിൽ ബേബി ജോണിൻെറയും സി.കെ. വിശ്വനാഥൻെറയും പി.കെ. ശ്രീനിവാസൻെറയും മക്കൾ. കരുണാകരൻെറ മുരളി കെ.പി.സി.സി പ്രസിഡൻറായിരിക്കുന്നു, പത്മജയാണെങ്കിൽ രാജ്യസഭയിലേക്ക് പോകാൻ ഒരുങ്ങിനിൽക്കുന്നു. നമ്മുടെ സന്തതി മാത്രം ഒരു പഞ്ചായത്ത് മെമ്പറെങ്കിലും ആകാതെ... ചിത്തമാംവലിയവൈരി കീഴമർന്ന് അത്തൽതീർന്ന മാണി സാർ എങ്ങനെയും സഹിക്കും. പാവം കുട്ടിയമ്മ (ശ്രീമതി അന്നമ്മ മാണി)യുടെ കാര്യമോ?

മാന്യ വായനക്കാരേ, ജോസ് കെ. മാണിയെ തടഞ്ഞുനിർത്താൻ പി.സി. തോമസിനോ മറ്റാർക്കെങ്കിലുമോ കഴിയുമെന്ന് നിങ്ങൾക്ക് തോന്നുന്നുണ്ടോ? നിശ്ചയമായും കഴിയുകേല. അവൻ വീണ്ടും വരികതന്നെ ചെയ്യും. "വെള്ളിമേഘങ്ങൾക്കു മീതെ അഗ്നിരഥത്തെ ഞാൻ കാണുന്നു, അവൻ വീണ്ടും വരുന്നു. സത്യവിശ്വാസികളെ ഒരുങ്ങിക്കൊൾവിൻ, ഉണർവുള്ള മണവാട്ടികളേ നിങ്ങളുടെ ദീപങ്ങളെ കൊളുത്തുവിൻ!"

**കടപ്പാട്:** ഈ ലേഖനത്തിൻെറ തലക്കെട്ടിന് മഹാബുദ്ധിജീവിയും ഒരു കർഷകൻ എന്ന നിലക്ക് എല്ലാ കേരളകോൺഗ്രസുകാരുടെയും ഐക്യംകാംക്ഷിക്കുന്ന വ്യക്തിയുമായ സക്കറിയയുടെ പ്രസിദ്ധമായ കഥയോട് കടപ്പാട്.

●